ആനുകാലികം



# കാണരുത് കേൾക്കരുത് പറയരുത് ചോദിക്കരുത്



**ബോബി ഏബ്രഹാം**

പി എസ് സി പരീക്ഷയുമായി ബന്ധപ്പെട്ട ഒഎംആർ ഷീറ്റ് അച്ചടിക്കുന്ന വിഷയത്തിലുണ്ടായ പിഴവിനെപ്പറ്റി ഒരു മാധ്യമം റിപ്പോർട്ട് ചെയ്യുന്നു. പിഴവ് വരുത്തിയ ഉദ്യോഗസ്ഥനെതിരെ എടുത്ത നടപടി സഹിതമാണ് വാർത്ത. എന്നാൽ പിറ്റേ ദിവസം സംസ്ഥാന സർക്കാരിനു കീഴിലുള്ള പിആർഡി (പബ്ലിക് റിലേഷൻ ഡിപ്പാർട്മെന്റ്) വിഭാഗം ഈ വാർത്ത തെറ്റാണെന്ന് തങ്ങളുടെ ഫാക്ട് ചെക്ക് വിഭാഗം കണ്ടെത്തിയതായും അതുകൊണ്ട് തന്നെ ഫേക് വാർത്തകളുടെ ഗണത്തിൽ ഇതുവരുമെന്നും കാണിച്ച് ചാപ്പ കുത്തി അത് സമൂഹ മാധ്യമങ്ങളിൽ പോസറ്റ് ചെയ്യുന്നു. ഒപ്പം ഒരറിയിപ്പുമുണ്ട്. വാർത്തകളിലെ തെറ്റുകൾ ശ്രദ്ധയിൽപെട്ടാൽ തങ്ങളുടെ ശ്രദ്ധയിൽപെടുത്തിയാൽ യഥാർഥ വിവരം കണ്ടെത്തിനൽകുമെന്നാണ് ആ അറിയിപ്പ്.

തുടക്കത്തിൽ പറഞ്ഞ വാർത്ത നൂറു ശതമാനം ശരിയാണെന്നു ലേഖകൻ ഉറപ്പിച്ചു പറഞ്ഞതോടെ പിആർഡി തങ്ങളുടെ പോസ്റ്റ് മുക്കി രക്ഷപ്പെടുന്നതായിരുന്നു അടുത്ത രംഗം. വാർത്തകളുടെ ആധികാരികത പരിശോധിക്കലും മറ്റും അവിടെ നിൽക്കട്ടെ. ഇവിടെ പക്ഷേ പ്രസക്തമായ കാര്യം പിആർഡി അവരുടെ അധികാരപരിധിക്കുമപ്പുറം കടന്ന് തങ്ങളെ ഏൽപിക്കാത്ത ഒരു ജോലിയിലേക്ക് കടക്കുകയും തീർത്തും നിരുത്തരവാദപരവും ധിക്കാരപരവുമായി ഒരു പക്ഷം ചേർന്നു പ്രവർത്തിക്കാൻ തുടങ്ങുകയും ചെയ്യുന്നു എന്നതാണ്. സർക്കാർ സംബന്ധമായ കാര്യങ്ങൾ മാധ്യമങ്ങളെ അറിയിക്കാൻ മാത്രമേ പിആർഡിയെ ചുമതലപ്പെടുത്തിയിട്ടുള്ളു. സർക്കാർ നടപ്പാക്കുന്ന കാര്യങ്ങൾ ജനങ്ങളെ അറിയിക്കാൻ വേണ്ടി പ്രചാരണപരമായ പ്രവർത്തനങ്ങളും ചെയ്യാം. എന്നാൽ അതാണോ ഈ കാര്യത്തിൽ പിആർഡി ചെയ്തത്? മേൽപടി വാർത്തയിൽ തെറ്റുണ്ടെങ്കിൽ ബന്ധപ്പെട്ട വകുപ്പിന് നൽകാനുള്ള വിശദീകരണം മാധ്യമങ്ങളിലെത്തിക്കുക എന്ന ദൗത്യം മാത്രമേ പിആർഡിയെ ഏൽപിച്ചിട്ടുള്ളു. എന്നാൽ ഇവിടെ അതിനുമപ്പുറം കടന്ന് വാർത്ത വ്യാജം ആണെന്ന് മുദ്ര കുത്താനുള്ള ആവേശമാണ് പിആർഡി ഉദ്യോഗസ്ഥരുടെ ഭാഗത്തുനിന്നുണ്ടായത്. അത് തീർത്തും നിഷ്കളങ്കമല്ല എന്ന ബോധ്യത്തിൽ നിന്നാണ് മാധ്യമ മേഖലയിൽ നിന്ന് വലിയ ഏതിർപ്പ് ഇതിനെതിരെ ഉണ്ടായത്.

ഇത്തരം ചാപ്പകുത്തൽ സെൻസറിങ്ങിന്റെ മറ്റൊരു രൂപമാണ്. സെൻസറിങ്ങിൽ ചെയ്യുന്നത്




സർക്കാരിന് ഹിതകരമല്ലാത്ത വാർത്തകളെല്ലാം പ്രസിദ്ധീകരിക്കും മുമ്പുതന്നെ തടയുകയാണ്. വാർത്തകൾ പരിശോധിക്കുന്നതിനായി ഉദ്യോഗസ്ഥരെ ചുമതലപ്പെടുത്തുന്നു. ഇപ്പോൾ നടക്കുന്നതും ഏതാണ്ട് അതുതന്നെ. പ്രസിദ്ധീകരിച്ച വാർത്തകളിൽ സർക്കാരിന് ഹിതകരമല്ലാത്ത വാർത്തകളുടെ മേൽ വ്യാജം എന്ന മുദ്ര സർക്കാർ ഏജൻസി തന്നെ പതിക്കുന്നു. സത്യസന്ധമായ വാർത്തകൾ കൊടുക്കുന്നവരെന്തിനു ഭയപ്പെടണം എന്ന മറുചോദ്യമാണ് സർക്കാർ അനുകൂലികൾ ഉയർത്തിയത്. സത്യസന്ധം എന്നു പറയുമ്പോൾ ഇവിടെ സർക്കാരിനു ഹിതകരമായത് എന്ന് തിരുത്തി വായിക്കണം. സെൻസറിങ്ങിന്റെ മറ്റൊരു രൂപം എന്നു മനസ്സിലാക്കാൻ ഇതിലേറെ പറയേണ്ടതില്ല.

ഇനി എപ്പോഴാണ് പിആർഡി ഇങ്ങനെ ഒരു ദൗത്യവുമായി ഇറങ്ങിയതെന്നു നോക്കാം. മാർത്താണ്ഡവർമ എന്ന നോവലിലെ കഥാപാത്രം അടിയൻ ലച്ചിപ്പോം എന്നു പറഞ്ഞ് ഇറങ്ങിയതുപോലെ പിആർഡി ഉദ്യോഗസ്ഥർ രംഗത്തിറങ്ങിയത് സർക്കാർ ചില കാര്യങ്ങളിൽ പ്രതിസന്ധിയിലായപ്പോഴാണെന്നു കൂടി ചേർത്തു വായിക്കണം. കോവിഡിനെ ഫലപ്രദമായി പ്രതിരോധിക്കുന്നു എന്ന തോന്നലുണ്ടാക്കി സർക്കാർ മുന്നേറുമ്പോഴാണ് കോവിഡിന്റെ മറവിൽ കച്ചവടം ആണ് നടക്കുന്നതെന്ന ആരോപണവുമായി പ്രതിപക്ഷം രംഗത്തെത്തിയത്. കോവിഡ് രോഗികളുടെ വിവരങ്ങൾ കൈകാര്യം ചെയ്യാൻ സ്പ്രിങ്ക്ളർ എന്ന അമേരിക്കൻ കമ്പനിയെ ഏൽപിച്ചതിന്റെ വിശദാംശങ്ങളാണ് പ്രതിപക്ഷം പുറത്തുവിട്ടത്. സൗജന്യ സേവനം എന്ന ലേബലിലുണ്ടാക്കിയ ഫലത്തിൽ കേരളത്തിലെ ജനങ്ങളുടെ ആരോഗ്യവിവരങ്ങൾ ഒരു വിദേശ കമ്പനിക്ക് കൈമാറുന്നതിന്റെ ധാർമികതയും മറ്റു വിഷയങ്ങളും ചോദ്യം ചെയ്യപ്പെട്ടതോടെ സർക്കാരിന് മുൻനിലപാടിൽ നിന്ന് പിന്നാക്കം പോകേണ്ടി വന്നു. പമ്പയിൽ പ്രളയത്തിൽ അടിഞ്ഞുകൂടിയ മണൽ സൗജന്യമായി വാരിക്കൊണ്ടുപോകാനുള്ള നീക്കവും വിവാദമായി. ഒടുവിൽ സൗജന്യം പറ്റാൻ വന്ന കമ്പനിക്കു പിൻവാങ്ങേണ്ടിവന്നു. 4500 കോടി രൂപ ചെലവിൽ നടപ്പാക്കാൻ ലക്ഷ്യമിട്ട ഇ മൊബിലിറ്റി പദ്ധതിക്കായി പിഡബ്ല്യുസി എന്ന കമ്പനിയെ കൺസൾട്ടന്റ് ആയി നിയമിച്ചതും ടെൻഡർ പോലും ഇല്ലാതെ ഈ പദ്ധതിക്കായി കരാർ വച്ചതും മറ്റൊരു വിവാദമായി കത്തിപ്പടരുന്നതിനിടെയാണ് സ്വർണക്കടത്ത് എന്ന വമ്പൻ തട്ടിപ്പും അനുബന്ധ സംഭവങ്ങളും പുറത്തുവന്നത്. സ്പ്രിങ്ക്ളർ കേസിൽ സർക്കാരിനെ ന്യായീകരിക്കാൻ ശ്രമിച്ച എം. ശിവശങ്കർ എന്ന പ്രിൻസിപ്പൽ സെക്രട്ടറിക്ക് അടുപ്പമുള്ള സ്വപ്ന സുരേഷ് എന്ന യുവതിയടക്കം സ്വർണക്കടത്തിൽ പ്രതിയായി. സംഭവത്തിന്റെ വിശദാംശങ്ങളിലേക്ക് ഇനി കടക്കേണ്ട കാര്യമില്ല. ഭരണത്തലവനായ മുഖ്യമന്ത്രിക്ക് ഇതിൽ പങ്കില്ലെന്നും ഉദ്യോഗസ്ഥന് തെറ്റുപറ്റിയാൽ മുഖ്യമന്ത്രി എങ്ങനെ ഉത്തരവാദിയാകും എന്ന ചോദ്യം ഉയർത്തിയാണ് ഭരണപക്ഷത്തിന്റെ പ്രതിരോധം. ഈ കേസുമായി ബന്ധപ്പെട്ട് പ്രതിപക്ഷം മുതലെടുപ്പ് നടത്തുകയാണ് എന്നാണ് ഭരണപക്ഷ ആരോപണം. പ്രതിപക്ഷം ആഞ്ഞടിക്കുന്നത് സ്വാഭാവികം. ഭരണവീഴ്ചകൾ തുറന്നുകാട്ടുക തന്നെയാണ് ജനാധിപത്യത്തിൽ പ്രതിപക്ഷത്തിന്റെ ദൗത്യം. അതവിടെ നിൽക്കട്ടെ. ഈ സംഭവങ്ങളുമായി ബന്ധപ്പെട്ട് പ്രസക്തമായ ചില ചോദ്യങ്ങളുണ്ട്. ആ ചോദ്യങ്ങൾക്ക് സർക്കാരിൽ നിന്ന് ഉത്തരം കിട്ടാൻ പൊതുജനങ്ങൾക്ക് അവകാശമുണ്ട്.

1. സ്പ്രിങ്ക്ളർ കമ്പനിക്ക് കേരളത്തിലെ ജനങ്ങളുടെ ആരോഗ്യസംബന്ധമായ വിവരങ്ങൾ കൈമാറുന്ന സർക്കാർ പറയുന്നത് ഇത്തരം ഡേറ്റാ ശേഖരണം രോഗപ്രതിരോധത്തിന് ആവശ്യം ആണെന്നായിരുന്നു. എന്നാൽ ആ വിവരങ്ങൾ ഒരു വ്യക്തിയിൽ നിന്ന് ശേഖരിച്ച് ആർക്കെങ്കിലും കൈമാറുന്നുണ്ടെങ്കിൽ അതിന് ആ വ്യക്തിയിൽ നിന്ന് രേഖാമൂലം അനുവാദം വാങ്ങേണ്ടിയിരുന്നില്ലേ എന്ന ചോദ്യത്തിന് രോഗം പോലെ അടിയന്തര സാഹചര്യം വരുമ്പോൾ അതിന്റെ ആവശ്യമില്ല എന്നായിരുന്നു ഉത്തരം. എന്നാൽ വ്യക്തികളുടെ സ്വകാര്യത ലംഘിക്കുന്നതിനെതിരെ വ്യക്തമായ നിലപാട് എടുത്തിട്ടുള്ള പാർട്ടിക്കാണ് കേരളത്തിലെ ഭരണനേതൃത്വം എന്നു മറക്കാതിരിക്കുക. കേരളത്തിലെ ഇടതു സർക്കാർ അനുകൂലികൾ ഇപ്പോൾ ഉന്നയിച്ച ചോദ്യം അംഗീകരിക്കപ്പെട്ടാൽ വേറെ ഒത്തിരി കാര്യങ്ങളിൽ വിട്ടുവീഴ്ച വേണ്ടിവരും. രാജ്യസുരക്ഷ അപകടത്തിലാണെന്നും ഇത് സവിശേഷമായ സാഹചര്യമാണെന്നും പറഞ്ഞ് കേന്ദ്രം ജനങ്ങളുടെ സ്വകാര്യവിവരങ്ങൾ നിരീക്ഷിക്കാൻ തുടങ്ങിയാലും ഇതേ ന്യായം പറഞ്ഞാൽ മതി. ഏറ്റവും ഒടുവിൽ കോവിഡ് ബാധിത വ്യക്തികളുടെ ഫോൺവിളി വിവരങ്ങൾ ശേഖരിക്കുന്നതിനും സർക്കാർ ഇതേ ന്യായമാണ് പറഞ്ഞത്. ടവർ

വിവരങ്ങൾ മാത്രമേ രേഖപ്പെടുത്തുന്നുള്ളു എന്നു് പറഞ്ഞ് സർക്കാർ കോടതിയിൽ നിന്ന് അനുമതി നേടിയെങ്കിലും ഈ സ്ഥിതി ജനങ്ങളെ സംബന്ധി ച്ചിടത്തോളം ഒട്ടും ആശാവഹമല്ല. നാളെ സമാന സാഹചര്യം ചൂണ്ടിക്കാട്ടി വേറൊരു സർക്കാർ ഇത്തരമൊരു കാര്യം ചെയ്താൽ എന്തായിരിക്കും ഇപ്പോഴത്തെ ഭരണപക്ഷത്തിന്റെ നിലപാട് എന്നു കൂടി ചോദിക്കേണ്ടതുണ്ട്.

2.സ്വർണക്കടത്ത് കേസിൽ ഉൾപ്പെട്ടത് സാധാരണ വ്യക്തിയല്ല. മുഖ്യമന്ത്രിയുടെ ഓഫിസിന്റെ ചുമതലയുള്ള പ്രിൻസിപ്പൽ സെക്രട്ടറിയാണ്. അന്വേഷണത്തിൽ വെളിവായത് ഞെട്ടിക്കുന്ന വിവരങ്ങൾ. പത്താം ക്ലാസ് പോലും വിജയിക്കാത്ത ഒരു യുവതിക്ക് സർക്കാർ സംവിധാനത്തിൽ ഒരു ലക്ഷത്തിലേറെ രൂപ ശമ്പളത്തിൽ ജോലി. ആ നിയമനം വേറൊരു കൺസൾട്ടൻസിയുടെ കണക്കിൽപെടുത്തി പ്രിൻസിപ്പൽ സെക്രട്ടറി തലയൂരുന്നു. ആ കൺസൾട്ടന്റ് കമ്പനിയാണ് ഇ മൊബിലിറ്റി പദ്ധതിയിലും കൂട്ടാളി. ഇതൊന്നും മുഖ്യമന്ത്രി അറിഞ്ഞിരുന്നില്ല എന്ന് പൊതുജനം എങ്ങനെ വിശ്വസിക്കും?

മാത്രമല്ല, ആ യുവതി ഒരേ സമയം സംസ്ഥാന സർക്കാരിന്റെ കീഴിലുള്ള സ്ഥാപന ത്തിൽ ഉയർന്ന തസ്തികയിലും യുഎഇ കോൺസുലേറ്റിലും (അല്ലെങ്കിൽ കോൺസു ലേറ്റിനു വേണ്ടി) ജോലി ചെയ്യുന്നു. യുവതി സെക്രട്ടേറിയറ്റിലെ ഉന്നതരുമായി നിരന്തരം ബന്ധപ്പെടുന്നു. പ്രിൻസിപ്പൽ സെക്രട്ടറി യുവതി യുടെ വീട്ടിലെ സന്ദർശകൻ. അവിടെ കൂടിച്ചേരു ന്നവർ കള്ളക്കടത്തു കേസിലെ പ്രതികൾ. ഇതൊന്നും സർക്കാർ അറിഞ്ഞിരുന്നില്ല എന്നാണെങ്കിൽ ഈ സംവിധാനത്തിന് കാര്യമായ എന്തോ കുഴപ്പമുണ്ട്. സർക്കാരിന് സ്പെഷൽ ബ്രാഞ്ച്, ഇന്റലിജൻസ് സംവിധാനങ്ങളുണ്ട്. നാട്ടിൽ നടക്കുന്ന കാര്യങ്ങൾ അറിയുകയും വിശകലനം ചെയ്യുകയും അധികാര കേന്ദ്രങ്ങളിൽ അറിയിക്കുകയും ചെയ്യേണ്ടവരാണവർ. അവർ ഈ വിവരങ്ങൾ ഒന്നും അറിഞ്ഞിരുന്നില്ലെങ്കിൽ പൊലീസ് സംവിധാനം അമ്പേ പരാജയപ്പെട്ടു എന്നർഥം. അങ്ങനെയെങ്കിൽ ആ സംവിധാന ത്തിന്റെ ഉന്നത സ്ഥാനത്തിരിക്കുന്ന മേധാവിക്കും ഭരണത്തലവനും അധികാരത്തിൽ തുടരാൻ അവകാശമില്ല. ഇനി പൊലീസ് സംവിധാനം ഭരണസംവിധാനത്തിന് ഈ വിവരങ്ങൾ കൈ മാറുകയും അത് അവഗണിക്കപ്പെടുകയും ചെയ് തെങ്കിൽ ഭരണത്തലവൻ ഗുരുതരമായ കൃത്യ വിലോപം കാട്ടി എന്നർഥം.

3. ഒരു വിദേശ രാജ്യത്തിന്റെ കോൺസുലേറ്റി ലേക്ക് നയതന്ത്ര ബാഗേജ് എന്ന രീതിയിൽ കൊണ്ടുവന്നത് സ്വർണം ആണെന്നാണ് കണ്ടെത്തിയിരിക്കുന്നത്. കണ്ടെത്തിയത് ഒരു തവണ കൊണ്ടുവന്ന സ്വർണം മാത്രമാണെ ങ്കിലും സമാനരീതിയിൽ അനേകം തവണ സ്വർണക്കടത്തു നടന്നു എന്നും അന്വേഷണ ഏജൻസികൾ പറയുന്നു. സംസ്ഥാനത്തെ പ്രമുഖ മന്ത്രിയുടെ പങ്കും ഇതോടൊപ്പം പുറത്തുവരുന്നു. അദ്ദേഹം യുഎഇ കോൺസുലേറ്റിൽ നിന്ന് ഭക്ഷ്യധാന്യ കിറ്റുകൾ വാങ്ങി വിതരണം ചെയ്തു. അത് അദ്ദേഹം സമ്മതിക്കുകയും ചെയ്തു. അങ്ങനെ വിതരണം ചെയ്യാൻ ആര് അനുവാദം നൽകി? അത് നിയമലംഘനമാണെന്ന് അദ്ദേഹ ത്തിനറിയില്ലേ? ഒരാൾക്ക് നിയമം അറിയില്ല എന്നത് കുറ്റം ചുമത്തപ്പെടാതിരിക്കാനുള്ള ന്യായമല്ല. ഇവിടെ അറിഞ്ഞോ അറിയാതെയോ കുറ്റം ചെയ്തിരിക്കുന്നത് ഒരു മന്ത്രിയാണെന്നതും മറക്കേണ്ട. മാത്രമല്ല, ദുരൂഹ സാഹചര്യത്തിൽ വേറേ കുറച്ച് പാക്കറ്റുകൾ കോൺസുലേറ്റിൽ നിന്ന് സർക്കാരിന്റെ കീഴിലുള്ള സ്ഥാപനത്തിൽ എത്തിക്കുകയും അത് അവിടെ നിന്ന് സർക്കാർ വാഹനത്തിൽ മന്ത്രിയുടെ നാട്ടിലേക്ക് കൊണ്ടു പോകുകയും ചെയ്തിരിക്കുന്നു. അതും മന്ത്രി സമ്മതിച്ചു. മതഗ്രന്ഥങ്ങൾ ഇങ്ങനെ രഹസ്യമായി എത്തിക്കാനും അത് സർക്കാർ വണ്ടിയിൽ വിതരണത്തിനു കൊണ്ടുപോകാനും മന്ത്രിക്ക് ആര് അനുമതി നൽകി? മാത്രമല്ല, ഈ പ്രശ് നത്തിൽ നിന്നു രക്ഷപ്പെടാൻ മതവികാരം ഇളക്കിവിടാനുള്ള ശ്രമമാണ് അദ്ദേഹം നടത്തിയ തെന്നും സംശയിക്കണം. അദ്ദേഹം പറയുന്നത് സർക്കാരിന് നഷ്ടമൊന്നും വരുത്താതെയാണ് ഗ്രന്ഥങ്ങൾ കൊണ്ടുപോയതെന്നാണ്. എന്നു മുതലാണ് സർക്കാർ സൗജന്യ ട്രാൻസ്പോർട്ടിങ് കമ്പനി തുടങ്ങിയതെന്നുകൂടി വെളിപ്പെടുത്താൻ അദ്ദേഹം തയ്യാറാവണമായിരുന്നു.

4. ഈ കേസുകൾ എല്ലാം അന്വേഷിച്ചുവരു മ്പോഴാണ് ലൈഫ് മിഷൻ പദ്ധതിയിലും ക്രമക്കേട് നടന്നുവെന്ന കണ്ടെത്തൽ. ഹാബിറ്റാറ്റ് പോലെ പ്രശസ്തമായ ഗ്രൂപ്പിനെ ഒഴിവാക്കി സ്വപ് ന സുരേഷിനും കൂട്ടാളികൾക്കും താൽപര്യമുള്ള വേറൊരു കമ്പനി രംഗത്തുവരുന്നു. സ്പോൺ സറായി റെഡ് ക്രസന്റ് വരുന്നു. ഒടുവിൽ 20 കോടിയുടെ പദ്ധതിക്ക് നാലുകോടിയിലേറെ കമ്മിഷൻ എന്ന് അന്വേഷണ ഏജൻസികൾ കണ്ടെത്തുന്നു. സർക്കാർ സ്ഥലം വിട്ടുകൊടു ക്കുക മാത്രമാണ് ചെയ്തതെന്നും മറ്റൊന്നും അറിയേണ്ടതില്ലെന്നുമാണ് നിലപാട്. അങ്ങനെ മതിയോ? സർക്കാർ സ്ഥലം വിട്ടുകൊടുത്താൽ എല്ലാ ഉത്തരവാദിത്തവും തീരുമെങ്കിൽ ഇക്കണ്ട ധാരണാപത്രവും കരാറും ചർച്ചകളും എന്തിന്? പാവപ്പെട്ടവർക്ക് നൽകുന്ന വീടിന്റെ പേരിൽ പോലും വൻതുക കൊള്ളയടിക്കുന്നത് ഭരണ നേതൃത്വം അറിഞ്ഞില്ലെങ്കിൽ ആ സംവിധാന ത്തിന് എന്തോ കുഴപ്പമുണ്ട്. ലൈഫ് മിഷൻ പദ്ധതി വലിയ കുരുക്കിലേക്കാണ് ഭരണ നേതൃ ത്വത്തെ എത്തിച്ചിരിക്കുന്നതെന്നു വ്യക്തം. സർക്കാരിന്റെ ഭൂമിയിൽ ഇത്തരം തട്ടിപ്പ് നടത്തിയവർക്കെതിരെ ഭരണ നേതൃത്വം എന്തു



നടപടിയാണ് എടുത്തിട്ടുള്ളതെന്ന് ഇതുവരെ ആർക്കും അറിയില്ല. ലൈഫ് മിഷനിൽ സംഭവിച്ചതെന്തെന്നറിയാൻ പൊതുജനത്തിന് അവകാശമുണ്ട്. അതു പറയുമ്പോൾ സർക്കാർ അനുകൂലികളുടെ വാദം സർക്കാരിന് സൗജന്യമായി ഇത്രയും വീടുകൾ നിർമിച്ചുകിട്ടി എന്ന കാര്യം മാത്രം നോക്കിയാൽ പോരേ എന്നാണ്. പോരാ എന്നാണ് ഉത്തരം. ഇത്തരത്തിൽ അനധികൃതമായി കൈമാറിയ പണം ഭീകരപ്രവർത്തനത്തിനാണ് ഉപയോഗിച്ചതെങ്കിലോ? ഉത്തരം ആരെങ്കിലും തരുമായിരിക്കും.

5. സോളർ കേസിൽ മുഖ്യമന്ത്രിയുടെ ഓഫിസിലെ ഏറ്റവും താഴത്തെ ഉദ്യോഗസ്ഥനാണ് അറസ്റ്റിലായത്. അയാൾ ചെയ്ത തെറ്റെന്താണെന്ന് ഇന്നുവരെ വ്യക്തമല്ല. അന്നു പ്രതിപക്ഷം പറഞ്ഞത് മുഖ്യമന്ത്രിയുടെ ഓഫിസിൽ നടന്ന കാര്യങ്ങൾക്ക് മുഖ്യമന്ത്രി ഉത്തരവാദിയാണെന്നാണ്. ഇന്ന് പ്രതിക്കൂട്ടിൽ നിൽക്കുന്നത് മുഖ്യമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയാണ്. അപ്പോൾ കുറ്റകൃത്യത്തിന്റെ ഗൗരവം കൂടുന്നു. മാത്രമല്ല, ആരോപിക്കപ്പെടുന്നത് രാജ്യദ്രോഹമാണ്. അപ്പോൾ ഭരണപക്ഷം പണ്ടുപറഞ്ഞതെല്ലാം വിഴുങ്ങുന്നു. രാഷ്ട്രീയ ധാർമികതയെക്കുറിച്ച് മുമ്പ് ദീർഘമായി പ്രസംഗിച്ച സ്പീക്കർ പോലും കള്ളക്കടത്തുകാരന്റെ സ്ഥാപനം ഉദ്ഘാടനം ചെയ്യാൻ പോകുന്നതായി തെളിവുകൾ പുറത്തുവരുന്നു. പഴയ നിലപാട് ഇപ്പോൾ പ്രസക്തമല്ലാത്തതിന്റെ കാരണം അറിയാൻ പൊതുജനത്തിന് അവകാശമില്ലേ?

6. ഏറ്റവും ഒടുവിൽ പുറത്തുവരുന്ന വിവരം ലജ്ജിപ്പിക്കുന്നതാണ്. തിരുവനന്തപുരം വിമാനത്താവളത്തിന്റെ കാര്യം. വിമാനത്താവളം വിൽക്കാനുള്ള നീക്കത്തെ തമഴ്നാട് പ്രതിരോധിച്ചത് രാഷ്ട്രീയമായിട്ടായിരുന്നു. എന്നാൽ ഇവിടെ അത്തരമൊരു നീക്കമുണ്ടായില്ലെന്നു മാത്രമല്ല, കരാറിൽ പങ്കെടുക്കാൻ തീരുമാനിക്കുകയും അതിനായി കമ്പനി രൂപീകരിക്കുകയും ചെയ്തു. (അതായത് എയർപോർട്ട് സ്വകാര്യവൽക്കരണം എന്ന കേന്ദ്ര നിലപാട് അംഗീകരിച്ചു). എന്നിട്ട് കരാർ വ്യവസ്ഥകൾ രൂപപ്പെടുത്താൻ ലേലത്തിൽ പങ്കെടുക്കുന്ന മറ്റൊരു കമ്പനിയുടെ അടുത്ത ബന്ധുവിനെ ത്തന്നെ ഏൽപിക്കുകയും ചെയ്തു. കരാർ വിവരങ്ങൾ ചോർന്നിട്ടില്ല എന്ന് എങ്ങനെ ഉറപ്പിക്കാനാവും. ഇതെല്ലാം ചെയ്തിട്ട് പുറത്തിറങ്ങി നാടകം കളിക്കുമ്പോൾ ജനം എന്തു വിചാരിക്കണം.?

ചോദ്യങ്ങൾ ഇനിയുമുണ്ട്. എല്ലാ ചോദ്യങ്ങളും തെറ്റിദ്ധരിപ്പിക്കലാണെന്ന് പിആർഡി മുദ്ര കുത്തുന്നതും കാണേണ്ടിവരുമായിരിക്കും. പിആർഡിയുടെ നടപടിയെപ്പറ്റി പറഞ്ഞാണ് ഈ ലേഖനം തുടങ്ങിയത്. ഇതു സംബന്ധമായ ചർച്ചയിൽ ഒരു ഇടതുപക്ഷ പത്രപ്രവർത്തകൻ ചോദിച്ചത് സത്യസന്ധമായി വാർത്തകൾ എഴുതുന്നവർ എന്തിനാണ് പിആർഡിയെ ഭയക്കുന്നത് എന്നായിരുന്നു. ഭയക്കുന്നതിന് കാരണമുണ്ട്. സെൻസറിങ്ങിലും ഇതൊക്കെ തന്നെയാണ് സംഭവിക്കുന്നത്. അച്ചടിക്കാൻ പോകുന്ന വാർത്തകൾ സർക്കാർ ഉദ്യോഗസ്ഥൻ പരിശോധിക്കുന്നു. സർക്കാരിന് ഹിതകരമല്ലാത്തതെല്ലാം മാറ്റിവയ്ക്കുന്നു. ഇപ്പോഴത്തെ സംവിധാനത്തിൽ അച്ചടിച്ചുവന്ന വാർത്തകൾ ഫാക്ട ചെക്ക് നടത്തി വ്യാജം എന്നു മുദ്ര കുത്തുന്നു. ഫാക്ട് ചെക്കിൽ നിന്ന് സെൻസറിങ്ങിലേക്ക് അധികം ദൂരമില്ല. അതുകൊണ്ടു തന്നെ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടേയിരിക്കണം. അത് ജനാധിപത്യത്തിന്റെ നിലനിൽപിന് ആവശ്യമാണ്.

**മേമ്പൊടി**

പ്രശാന്ത് ഭൂഷൺ എന്ന അഭിഭാഷകൻ കോടതിയലക്ഷ്യ നടപടി നേരിടുകയാണ് ഇപ്പോൾ. കുറ്റം സുപ്രീം കോടതിയുടെ യശസ് കളങ്കപ്പെടുത്താൻ ശ്രമിച്ചു. ഒരു സമ്പന്നന്റെ ബൈക്കിൽ കയറിയിരുന്നു ചിത്രമെടുത്ത ചീഫ് ജസ്റ്റിസിനെപ്പറ്റി ട്വീറ്റ് ചെയ്തു എന്നതാണ് കുറ്റം. അടുത്തകാലത്തുണ്ടായ പല സുപ്രീം കോടതി വിധികളും വിമർശനവിധേയമായിട്ടുണ്ട്. മാപ്പു പറയാൻ തയ്യാറല്ല, ദയ വേണ്ട എന്ന നിലപാടിലൂടെ ഭൂഷൺ പുറത്തെടുത്തത് ജനാധിപത്യത്തിൽ വിയോജിക്കാനുള്ള അവകാശത്തെയാണ്. കോടതി അലക്ഷ്യം എന്ന നിയമം തന്നെ ചോദ്യം ചെയ്യപ്പെടേണ്ടതാണ് എന്ന സന്ദേശമാണ് ഈ കേസ് നൽകുന്നത്. ഒപ്പം രാജ്യത്ത് ജനാധിപത്യവും അഭിപ്രായ സ്വാതന്ത്ര്യവും അപകടത്തിലാകുന്നു എന്ന മുന്നറിയിപ്പും.



സഭയിലെ പ്രധാന തീർത്ഥാടന കേന്ദ്രങ്ങൾ 9

# ഫ്രാൻസിലെ ആർസ്



റവ. ഡോ. മാത്യുചാർത്താക്കുഴിയിൽ

ഇടവകയിൽ സേവനമനുഷ്ഠിക്കാൻ വിളിക്കപ്പെട്ടിരിക്കുന്ന രൂപത വൈദികരുടെ മദ്ധ്യസ്ഥനാണ് 'ആർസിലെ വികാരിയച്ചൻ'' (Curé d'Ars) എന്ന് ലോകം മുഴുവൻ അറിയപ്പെടുന്ന വി. ജോൺ മരിയ വിയാനി. അധികമാരും ഇല്ലാതിരുന്ന, ആർക്കും പോകാൻ താത്പര്യമില്ലാതിരുന്ന ആർസെന്ന ഫ്രാൻസിലെ ഒരു കുഗ്രാമത്തിലെ കൊച്ചു ദൈവാലയത്തെ തന്റെ പ്രാർത്ഥനയും, വിശുദ്ധിയും കൊണ്ട് അജപാലന ജീവിതത്തിന്റെ മാതൃകയാക്കി തീർക്കുകയാണ് മരിയ വിയാനി ചെയ്തത്. വൈദിക പരിശീലന കാലഘട്ടത്തിൽ തത്വശാസ്ത്രത്തിലെയും, ദൈവശാസ്ത്ര ത്തിലെയും ഗഹനമായ കാര്യങ്ങൾ ഹൃദിസ്ഥമാക്കാൻ ആയാസപ്പെട്ടവൻ ദൈവത്തെയും, ദൈവജനത്തെയും മനസ്സിലാക്കുന്നതിൽ വിജയിക്കുന്ന തെങ്ങനെയെന്ന് ലോകത്തിലുള്ള മറ്റെല്ലാ വൈദികർക്കും പറഞ്ഞു കൊടുക്കുന്നവനായിത്തീർന്നു. കുമ്പസാരക്കൂട്ടിൽ തന്റെ അജപാലന ശുശ്രൂഷയുടെ അധിക സമയവും ചിലവഴിച്ച ഈ സാധാരണ വൈദികൻ തന്റെ അസാധാരണ വിശുദ്ധിയും, സേവന മനോഭാവവും വഴി തന്റെ ജനത്തിന് ക്രിസ്തുവിന്റെ കാണപ്പെട്ട രൂപമായിത്തീർന്നു. വി.ജോൺ മരിയ വിയാനിയുടെ പുണ്യജീവിതത്തെയും, ആർസെന്ന തീർത്ഥാടന കേന്ദ്ര ത്തെയും വായനക്കാർക്ക് പരിചയപ്പെടുത്തുകയാണ് ഈ ലേഖന ത്തിന്റെ ഉദ്ദേശം.

ഫ്രാൻസിന്റെ സഭാ ചരിത്രത്തിലെ അന്ധകാരാവൃതമായിരുന്ന ഒരു കാലഘട്ടത്തിലെ പ്രത്യാശയുടെ ദീപനാളമായിരുന്നു വി. ജോൺ മരിയ വിയാനി. പ്രശോഭിതമായ ആ സുകൃത ജീവിതത്തിന്റെ വെളിച്ചത്തിൽ പാപത്തിന്റെ അന്ധകാരത്തിൽ നിന്നും മാറി നടക്കാൻ തന്മൂലം അനേകർക്ക് സാധിച്ചു. അദ്ദേഹം തന്റെ അജപാലന ശുശ്രൂഷയിൽ നേരിട്ട വെല്ലു വിളികൾ തിരിച്ചറിയണമെങ്കിൽ ആ കാലഘട്ടത്തിലെ ഫ്രാൻസിന്റെ ചരിത്രത്തെക്കുറിച്ചും അല്പം അറിഞ്ഞിരിക്കണം. ലോകചരിത്രത്തെത്തന്നെ മാറ്റിമറിച്ച പ്രധാനപെട്ട സംഭവങ്ങളിലൊന്നാണ് ഫ്രഞ്ച് വിപ്ലവം (1789–1799). വോൾട്ടയർ, റൂസ്സോ തുടങ്ങിയ ജ്ഞാനോദയ ചിന്താഗതിക്കാരുടെ വിപ്ലവാത്മകവും നവീകരണവാദപരവുമായ ആശയങ്ങളാൽ രൂപപ്പെട്ട രക്തരൂക്ഷിതമായ ഭരണമാറ്റമായിരുന്നു ഇത്. ലൂയി പതിനാലാമൻ രാജാവിന്റെ ദുർഭരണവും, അക്കാലയളവിൽ സഭാനേതൃത്വം അനുഭവിച്ച വിശേഷാവകാശങ്ങളും, ജന്മിത്തസമ്പ്രദായത്തിന്റെ ചൂഷണങ്ങളും സാധാരണക്കാരായ ജനങ്ങളെ ഇവർക്കെതിരെ തിരിയാൻ പ്രേരിപ്പിച്ചിച്ചു. സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം (liberté, égalité, fraternit) എന്നീ മൂന്ന് മുദ്രാവാക്യങ്ങളിൽ അധിഷ്ഠിതമായ ഈ വിപ്ലവകാലഘട്ടത്തിന് അന്ത്യം കുറിക്കുന്നത് നെപ്പോളിയൻ ബൊനൊപ്പാർട്ടെ (1769–1821) ഫ്രഞ്ച് ചക്രവർത്തിയാകുന്നതോടു കൂടിയാണ്.

വിപ്ലവകാരികളുടെ പ്രധാന ലക്ഷ്യങ്ങളിലൊന്ന് ഫ്രാൻസിൽ നിന്ന് ക്രിസ്തീയ വിശ്വാസത്തെ പൂർണ്ണമായും ഇല്ലാതാക്കുക എന്നതായിരുന്നു. ആധുനിക യൂറോപ്യൻ ചരിത്രത്തിലെ ക്രിസ്തീയ വിശ്വാസത്തി നെതിരെയുള്ള ഏറ്റം വലിയ അക്രമങ്ങളിലൊന്നായിരുന്നു "ഭീതിയുടെ വാഴ്ച്ച"(Reign of Terror) എന്ന് അറിയപ്പെടുന്ന ഫ്രഞ്ച് വിപ്ലവത്തിലെ 1793–1794 വർഷങ്ങൾ. യൂറോപ്പിലാകമാനമുണ്ടായ പ്രോട്ടസ്റ്റന്റ് നവീകരണത്തെ



അതിജീവിച്ച ഫ്രഞ്ചു സഭയിലെ ആയിരക്കണക്കിന് വൈദികർ കൊല്ലപ്പെടുകയും, മുപ്പതിനായിരത്തിലധികം വൈദികർ നാടുകടത്തപ്പെടുകയും ചെയ്തു. പാരിസിലെ പ്രസിദ്ധമായ നോട്ടെർ ദാമ് (Notre-Dame) കത്തീഡ്രൽ "യുക്തിയുടെ അമ്പലം"(Temple of Reason) എന്ന് പുനർനാമകരണം ചെയ്യുകയും "പ്രജ്ഞ ദേവത"യെ (Goddess of Reason) ആരാധനാ മൂർത്തിയായി ദൈവാലയത്തിൽ പ്രതിഷ്ഠിക്കുകയും ചെയ്തു. ഈ ഇരുൾമൂടിയ കാലഘട്ടത്തിൽ ഉയർന്നു വന്ന വിശ്വാസത്തിന്റെയും, ആത്മീയ വിശുദ്ധിയുടെയും കൊച്ചു തിരിനാളമായിരുന്നു വി.ജോൺ മരിയ വിയാനി.

ഫ്രാൻസിന്റെ കിഴക്കുഭാഗത്ത് പ്രസിദ്ധമായ ലിയോൺ നഗരത്തിനടുത്തുള്ള ഡാർഡില്ലി എന്ന ഗ്രാമത്തിൽ 1786 മെയ് എട്ടാം തീയതി മാത്യു വിയാനിയുടെയും മരീ ബെലീസിന്റെയും നാലാമത്തെ പുത്രനായിട്ടാണ് ജോൺ വിയാനിയുടെ ജനനം. ജോണിനെക്കൂടാതെ മറ്റു അഞ്ചു മക്കൾകൂടി അവർക്കുണ്ടായിരുന്നു. ജനിച്ച ദിവസം തന്നെ ജോൺ മരിയ വിയാനിക്ക് ജ്ഞാനസ്നാനം നൽകി. പ്രധാനമായും മുന്തിരിയും പഴവർഗ്ഗങ്ങളും കൃഷി ചെയ്തു ഉപജീവനം നടത്തിയിരുന്ന പാവപ്പെട്ടവരുടെ ഒരു ഗ്രാമപ്രദേശമായിരുന്നു ഇത്. ഇന്ന് ലിയോണിൽ നിന്ന് വേനൽക്കാലത്ത് സമ്പന്നരായ ആളുകളെത്തുന്ന ഇവിടുത്തെ സ്ഥിരജനസംഖ്യ ആയിരത്തിഅഞ്ഞൂറോളമാണ്.

ഉത്തമ കത്തോലിക്കാ വിശ്വാസത്തിൽ ജീവിച്ചിരുന്നവരായിരുന്നു ഈ കുടുംബം. മരിയ വിയാനിയുടെ വല്യപ്പനും വല്യമ്മയും ഒരിക്കൽ ഭവനരഹിതരായ ആളുകളുടെ മദ്ധ്യസ്ഥനായ വി.ബനഡിക്ട് ജോസഫ് ലാബ്രെയ്ക്ക് (1748–1783) അദ്ദേഹത്തിന്റെ റോമിലേക്കുള്ള തീർത്ഥാടന വേളയിൽ 1770–ൽ അവരുടെ ഭവനത്തിൽ ആദിത്യമരുളാനുള്ള ഭാഗ്യവും ഉണ്ടായിട്ടുണ്ട്. നേരത്തെ വിവരിച്ച ഫ്രഞ്ച് വിപ്ലവകാലഘട്ടത്തിലെ പുരോഹിതന്മാർക്കെതിരെയുണ്ടായ അക്രമത്തിന്റെ മൂർദ്ധന്യാവസ്ഥയിലായിരുന്നു ജോൺ വിയാനിയുടെ ശൈശവം. ഇക്കാലഘട്ടത്തിൽ ഈ പ്രദേശങ്ങളിലെല്ലാം ധാരാളം വൈദികർ രഹസ്യ ജീവിതം നയിച്ചുകൊണ്ട് ആളുകളുടെ ആത്മീയ കർത്തവ്യങ്ങൾ നിറവേറ്റി. മിക്കപ്പോഴും വിയാനി കുടുംബം ഈ കുർബാനയിൽ സംബന്ധിക്കാൻ ആരും അറിയാതെ ദീർഘദൂരം യാത്ര ചെയ്തിരുന്നു. ഓരോ ദിവസവും ഈ വൈദികർ തങ്ങളുടെ ജീവൻ നഷ്ടപ്പെടുമെന്ന അവസ്ഥയിലും ആളുകളുടെ ആത്മീയ കാര്യങ്ങൾ നടത്തി കൊടുക്കാൻ ശ്രദ്ധിക്കുന്നതും, വിശുദ്ധ കുർബാന അർപ്പിക്കുന്നതും കണ്ടപ്പോൾ ജോൺ വിയാനി അവരെ വീരാരാധനയോടെയാണ് ശ്രദ്ധിച്ചിരുന്നത്. ജോൺ വിയാനിക്കു തന്റെ ആദ്യകുർബാനയ്ക്കു രഹസ്യമായി പരിശീലനം നൽകിയത് ഫ്രഞ്ച് വിപ്ലവസമയത്ത് പിരിച്ചുവിട്ട സന്യാസിനീ സമൂഹത്തിലെ രണ്ടു കന്യാസ്ത്രീകളായിരുന്നു. തന്റെ പതിമൂന്നാമത്തെ വയസിൽ ഒരു പുരോഹിതൻ വിയാനിയുടെ അയൽക്കാരന്റെ അടുക്കളയിൽ രഹസ്യമായി അർപ്പിച്ച ദിവ്യബലിമദ്ധ്യേ ആയിരുന്നു ജോൺ വിയാനി ആദ്യകുർബാന സ്വീകരിക്കുന്നത്. മറ്റാരും കാണാതിരിക്കാൻ ആ വീടിന്റെ ജനാലകളെല്ലാം മറച്ച് പരിചിതരായ ഏതാനും പേരുടെ സാന്നിദ്ധ്യത്തിലാണ് അത് നടത്തിയത്. ഏന്നാൽ വിയാനിക്ക് തന്റെ വിശ്വാസജീവിതത്തിന്റെയും, സമർപ്പണത്തിന്റെയും വലിയ വാതായനങ്ങൾ ദൈവം തുറന്നു കൊടുത്ത വഴിയായിരുന്നു ഇത്.

നെപ്പോളിയൻ ചക്രവർത്തിയും പിയൂസ് ഏഴാമൻ മാർപ്പാപ്പയും പാരീസിൽ വച്ച് ഒപ്പിട്ട പ്രസിദ്ധമായ 1801–ലെ "കോൺകോർദാത്ത്" വഴി സഭയ്ക്ക് വീണ്ടും ഫ്രാൻസിൽ പ്രവർത്തനാനുമതി ലഭിച്ചു. ഏതാനും വർഷങ്ങൾക്ക് ശേഷം പല ദൈവാലയങ്ങളും തുറന്നു പ്രവർത്തിക്കാൻ തുടങ്ങി. ഈ സമയത്തു തനിക്കു വിദ്യാഭ്യാസം നേടണമെന്നും ഒരു വൈദികനാകണമെന്നുമുള്ള ആഗ്രഹത്തോടെ വിയാനി അടുത്ത വില്ലേജായ എക്കുള്ളി എന്ന സ്ഥലത്തെ സ്കൂളിൽ ചേർന്നു. അവിടുത്തെ വികാരിയായിരുന്ന ഫാ. ബെയ്ലി യുവാക്കളെ പരിശീലിപ്പിക്കുക എന്ന ഉദ്ദേശത്തോടെ അവിടെയുണ്ടായിരുന്ന സ്കൂൾ പുനരാരംഭിച്ചു. പത്തൊൻപത് വയസ്സുള്ള വിയാനി ക്ലാസ്സിലെ ഏറ്റം പ്രായം കൂടിയ വിദ്യാർത്ഥിയായിരുന്നു. പല വിഷയങ്ങളിലും, പ്രത്യേകിച്ച് ലത്തീൻ ഭാഷയിൽ മറ്റു കുട്ടി



കൾക്കൊപ്പമെത്തുന്നതിന് വിയാനിക്കു സാധിച്ചിരുന്നില്ല. ഈ സമയത്തൊക്കെ ഒരു വൈദികനാകണമെന്ന അതിയായ ആഗ്രഹമാണ് അദ്ദേഹത്തെ സ്കൂളിൽ തുടരാൻ പ്രേരിപ്പിച്ചത്. തന്റെ പഠനത്തിനുള്ള പ്രശ്നങ്ങളൊക്കെ പരിഹരിച്ചു കിട്ടുന്നതിനായി പരിശുദ്ധ അമ്മയുടെയും, വി. ഫ്രാൻസിസ് റേജിസിന്റെയും മാദ്ധ്യസ്ഥം അപേക്ഷിച്ചു വിയാനി നിരന്തരമായി പ്രാർത്ഥിക്കാൻ തുടങ്ങി.

പ്രശ്നങ്ങളെല്ലാം അവസാനിച്ചുവെന്ന് കരുതി തന്റെ വൈദിക പരിശീലനം ആരംഭിച്ച വിയാനിക്ക് നെപ്പോളിയൻ ചക്രവർത്തിയുടെ നിർബന്ധിത സൈനിക സേവനത്തിനുള്ള കൽപ്പന വലിയ ഇരുട്ടടിപോലെ ആയിരുന്നു. സ്പാനിഷുകാർക്കെതിരെയുള്ള യുദ്ധത്തിൽ 1809–ൽ നെപ്പോളിയന്റെ സൈന്യത്തിലേക്ക് ജോൺ വിയാനി തിരഞ്ഞെടുക്കപ്പെട്ടു. എന്നാൽ ഈ സമയത്ത് അദ്ദേഹത്തിന് യാത്ര ചെയ്യാൻ സാധിക്കാത്ത വിധം കലശലായ അസുഖം ബാധിച്ചു കിടപ്പിലായി. പിന്നീട് രോഗം ഭേദമായപ്പോൾ മറ്റൊരു സംഘത്തിന്റെ കൂടെ അദ്ദേഹത്തെ തിരഞ്ഞെടുക്കുകയും വേറൊരു സ്ഥലത്തേയ്ക്ക് അയക്കുകയും ചെയ്തു. പക്ഷെ അങ്ങോട്ടുള്ള യാത്രയിൽ എല്ലാവരും വിശ്രമിക്കുന്ന വേളയിൽ വിയാനി വഴിയിൽ കണ്ട ദൈവാലയത്തിൽ പ്രാർത്ഥിക്കാനായി കയറി. ഇതറിയാതിരുന്ന കൂടെയുണ്ടായിരുന്നവർ അദ്ദേഹമില്ലാതെ തന്നെ യാത്ര തുടർന്നു. കുറെ സമയത്തെ പ്രാർത്ഥനയ്ക്ക് ശേഷം എന്ത് ചെയ്യണമെന്നറിയാതിരുന്ന വിയാനി അടുത്ത ഗ്രാമത്തിലേക്ക് യാത്ര ചെയ്യുകയും അവിടെ പതിനാലു മാസത്തോളം താമസിക്കുകയും ചെയ്തു. ഈ സന്ദർഭത്തിൽ ഗ്രാമത്തിലെ അക്ഷരമറിയാത്ത കുട്ടികളെ പഠിപ്പിക്കുന്നതിനായും അദ്ദേഹം സമയം കണ്ടെത്തി.

1810–ൽ സൈന്യത്തിൽ ചേരാതെ പോയവർക്ക് നെപ്പോളിയൻ പൊതുമാപ്പു നൽകിയതു വഴി വിയാനിക്കു തിരികെ പോയി തന്റെ പഠനം പുനരാരംഭിക്കാൻ സാധിച്ചു. പിന്നീട് 1812–ൽ വെറിയെറസ് എൻ ഫോറസ് എന്ന സ്ഥലത്തെ മൈനർ സെമിനാരിയിൽ ചേരുകയും, ഒരു വർഷത്തെ പരിശീലനത്തിന് ശേഷം അധികാരികൾ വിയാനിയെ ലിയോൺസിലെ മേജർ സെമിനാരിയിൽ അയക്കുകയും ചെയ്തു. അവിടെയുണ്ടായിരുന്ന വിദ്യാർത്ഥികൾ എല്ലാം തന്നെ വിയാനിയേക്കാൾ പ്രായം കുറഞ്ഞവരായിരുന്നു. മിക്കപ്പോഴും പ്രായത്തെപ്രതിയും, പഠനത്തിനുള്ള പിന്നോക്കാവസ്ഥയെപ്രതിയും വിയാനി മറ്റുള്ളവരുടെ പരിഹാസത്തിന് വിധേയനായിട്ടുണ്ട്. എന്നാൽ അതൊക്കെയും സമചിത്തതയോടെയും, പ്രാർത്ഥനയോടെയും നേരിടുകയായിരുന്നു അദ്ദേഹം ചെയ്തത്. ഇക്കാലയളവിലൊക്കെ അദ്ദേഹത്തിന് ആത്മബലം നൽകി സഹായിച്ചത് മുൻവികാരിയായിരുന്ന ഫാ. ബയ്‌ലിയാണ്.

തത്വശാസ്ത്ര പഠനത്തിന്റെ അവസാന പരീക്ഷ ലത്തീൻ ഭാഷയിലാണ് നടത്തിയിരുന്നത്. ഭാഷയിലുള്ള ബുദ്ധിമുട്ടുകാരണം വിയാനി ആ പരീക്ഷയിൽ പരാജയപ്പെട്ടു. ഇക്കാരണത്താൽ അദ്ദേഹത്തെ വീണ്ടും പഴയ സ്കൂളിലേക്ക് തിരികെയയച്ചു. ഫാ. ബയ്‌ലിയും അവിടുത്തെ സ്കൂൾ അധികൃതരും വികാരി ജനറാളിനെ നേരിട്ട് സമീപിച്ച് വിയാനിയുടെ ഭക്തിയും വിശ്വാസവും അദ്ദേഹത്തിന്റെ അറിവിന്റ കുറവ് പരിഹരിക്കുമെന്ന് അദ്ദേഹത്തെ ബോധ്യപ്പെടുത്തി വീണ്ടും ദൈവശാസ്ത്ര പഠനത്തിനായി സെമിനാരിയിൽ പ്രവേശിപ്പിക്കുന്നതിനുള്ള അനുവാദം നേടിയെടുത്തു. ഇവിടെ വിയാനിയുടെ വിശുദ്ധിയെക്കുറിച്ച് ബോധ്യമുണ്ടായിരുന്ന അധികാരികൾ പഠനത്തിൽ സമർത്ഥനായ ഒരു

വിദ്യാർത്ഥിയെ അദ്ദേഹത്തെ സഹായിക്കുന്നതിനായി നിയോഗിച്ചു. അന്ന് ഫ്രാൻസിൽ വൈദികരുടെ ആവശ്യം വളരെ വലുതായിരുന്നു. ഒരു ഗ്രാമത്തിലൊക്കെ സേവനം ചെയ്യുന്നതിനുള്ള അറിവൊക്കെ വിയാനിക്കുണ്ട് എന്ന് പറഞ്ഞുകൊണ്ടാണ് അദ്ദേഹത്തെ പൗരോഹിത്യത്തിലേക്ക് ഉയർത്തുന്നതിന് അധികാരികൾ തീരുമാനമെടുത്തത്. അങ്ങനെ 1815 ആഗസ്ത് 12-നു കോവേന്ത ഡെസ് മിനിമസ് ദേ ഗ്രനോബ്ലെ എന്ന ആശ്രമത്തിന്റെ ചാപ്പലിൽ വച്ച് ജോൺ വിയാനി വൈദികനായി അഭിഷിക്തനാവുകയും ചെയ്തു. അന്നാരും വിചാരിച്ചിട്ടുണ്ടാവില്ല വിയാനി വിശുദ്ധിയുടെ പടവുകൾ കയറി ഒരു ഇടവക വൈദികൻ എങ്ങനെ ആയിരിക്കണമെന്ന് ലോകത്തിലുള്ള എല്ലാ വൈദികർക്കും മാതൃകയായി തീരുമെന്ന്. പിന്നീട് 1834-ൽ വി.പീറ്റർ ജൂലിയൻ എയ്മാടും ഇവിടെ വച്ചാണ് വൈദികനായി അഭിഷിക്തനായത്. താമസിയാതെ വിയാനിയെ ഒക്കുള്ളിയിൽ അദ്ദേഹത്തിന്റെ മാർഗ്ഗദർശ്ശിയായിരുന്ന ഫാ.ബെയ്‌ലിയുടെ കൂടെ അസിറ്റന്റ് വികാരിയായി നിയമിച്ചു.

വിയാനിയുടെ വൈദിക ജീവിതത്തിൽ വളരെയധികം സ്വാധീനം ചെലുത്തിയ വ്യക്തിയായിരുന്നു ഫാ.ബെയ്‌ലി. എല്ലാ ദിവസവും അവർ യാമ പ്രാർത്ഥനകൾ ഒന്നിച്ചു നടത്തുകയും, മണിക്കൂറുകളോളം വിശുദ്ധ കുർബാനയുടെ ആരാധനയിൽ പള്ളിയിൽ ചിലവഴിക്കുകയും ചെയ്തു. അവർ രണ്ടു പേരുടെയും തുശ്ചമായ വരുമാനത്തിന്റെ നല്ലൊരു പങ്കും അവിടെയുള്ള പാവങ്ങളെ സഹായിക്കാനായി മാറ്റിവച്ചിരുന്നു. ഇവർ മിക്കവാറും എല്ലാ ദിവസവും ഇടവകയിലെ പാവങ്ങളെയും, രോഗികളെയും സന്ദർശിക്കുകയും അവരോടൊത്ത് പ്രാർത്ഥനയിൽ സമയം ചിലവഴിക്കുകയും ചെയ്തു. ഫാ.ബെയ്‌ലിക്ക് അധികനാൾ വേണ്ടി വന്നില്ല താൻ ഒരു വിശുദ്ധനായ വൈദികന്റെ കൂടെയാണ് വസിക്കുന്നതെന്ന് തിരിച്ചറിയാൻ. 1817 ഡിസംബർ മാസത്തിൽ ഫാ.ബെയ്‌ലി പെട്ടെന്ന് ഇഹലോകവാസം വെടിഞ്ഞപ്പോൾ വിയാനി അദ്ദേഹത്തിന്റെ പിൻഗാമിയാകണമെന്ന് ഇടവക ജനങ്ങൾ ആഗ്രഹിച്ചു. ഈ സമയത്ത് തന്നെയാണ് ആർസ് എന്ന കൊച്ചു ഗ്രാമത്തിലെ വൈദികനും മരിക്കുന്നത്. രൂപതയിൽ നിന്നും വികാരി ജനറാൾ ജോൺ വിയാനിയെ വിളിച്ചു ഇപ്രകാരം പറഞ്ഞു: "ദൈവസ്നേഹം കണ്ടെത്താൻ വളരെ പ്രയാസമുള്ള ഒരു കൊച്ചു പള്ളിയിലേക്കാണ് ഇപ്പോൾ പോകുന്നത്. കഴിയുമെങ്കിൽ അവിടെ താങ്കൾ ദൈവകൃപയുടെ തിരിനാളം തെളിക്കുക". വികാരി ജനറാൾ ഒരിക്കലും വിചാരിച്ചിട്ടുണ്ടാവില്ല, ഈ പാവപെട്ട വൈദികൻ അവിടം ലോകത്തിന്റെ മുഴുവൻ ശ്രദ്ധ ആകർഷിക്കാൻ പോകുന്ന ഒരു ഇടവകയാക്കി പരിവർത്തനപ്പെടുത്തുമെന്നും, ചരിത്രത്തിൽ താൻ പോലും അറിയപ്പെടാൻ പോകുന്നത് വിയാനിയെന്ന വൈദികനോട് ബന്ധപ്പെടുത്തി ആയിരിക്കുമെന്നും.



അങ്ങനെ 1818-ൽ 230 വിശ്വാസികളുള്ള ആർസ് ഇടവകയിലെ വികാരിയായി ജോൺ വിയാനിയെ നിയമിച്ചു. തന്റെ പുതിയ ദൗത്യം ഏറ്റെടുക്കാൻ ആർസിലേക്കുള്ള ആദ്യ യാത്രയിൽ കുറെ കിലോമീറ്ററുകൾ നടന്നു കഴിഞ്ഞപ്പോൾ വിയാനിയച്ചന് വഴി തെറ്റി. വഴിയിൽ കാലികളെ മേയ്ക്കുകയായിരുന്ന രണ്ടു ചെറുപ്പക്കാർ അദ്ദേഹത്തിന്റെ സഹായത്തിനായി വരികയും തുടർന്ന് ആർസ് പള്ളിയിൽ എത്തിക്കുകയും ചെയ്തു. വളരെ ഭക്തിയോടെ ഇടവകജീവിതം നയിച്ചിരുന്ന ധാരാളം വിശ്വാസികൾ ഉണ്ടായിരുന്ന ഓക്‌ലിയിൽ നിന്നും വ്യത്യസ്തമായിരുന്നു ഇവിടുത്തെ കാര്യങ്ങൾ. വിയാനിയെ സ്വാഗതം ചെയ്യുന്നതിനോ പരിചയപ്പെടുന്നതിനോ ആരും തന്നെ അവിടെങ്ങും ഉണ്ടായിരുന്നില്ല. ആദ്യത്തെ ഞായറാഴ്ച ദൈവാലയത്തിൽ വിശുദ്ധ കുർബാനയ്ക്കായി വിരലിലെണ്ണാവുന്ന പ്രായം ചെന്ന ചില സ്ത്രീകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ അവിടുത്തെ കോഫീ ഷോപ്പുകളിലും മറ്റു കടകളും ആളുകളെക്കൊണ്ട് നിറഞ്ഞിരുന്നു.

തന്റെ വെല്ലുവിളി നിറഞ്ഞ അജപാലന ശുശ്രൂഷ വളരെ ക്ഷമയോടെ കൈകാര്യം ചെയ്യേണ്ടതാണെന്ന് വിയാനിക്ക് അറിയാമായിരുന്നു. ആരും പള്ളിയിൽ വരാതായപ്പോൾ വിയാനി അവരുടെ വീടുകളിലേക്ക് ചെന്നു. പലരും അതിഷ്ടപ്പെടുന്നില്ലായെന്നറിഞ്ഞിട്ടും സ്ഥിരമായി അവരുടെ ഭവനങ്ങൾ അദ്ദേഹം സന്ദർശിച്ചു. ഇടവകയിലെ ആളുകളുടെ ആത്മീയവും, ഭൗതികവുമായ ആവശ്യങ്ങളിലെല്ലാം അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഉണ്ടായി. വീട്ടിൽ എല്ലാവരും സന്നിഹിതരാണെന്ന് തോന്നുന്ന സമയങ്ങളിൽ ക്ഷണിക്കപ്പെടാതെ തന്നെ അദ്ദേഹം അവിടെ പ്രത്യക്ഷപ്പെടുകയും അവരുടെ ജീവിതത്തെക്കുറിച്ചു ചോദിച്ചറിയുകയും ചെയ്തു. സാവധാനം വിയാനി അച്ചൻ അവരറിയാതെ തന്നെ ഗ്രാമത്തിലുള്ള എല്ലാവരുടെയും ജീവിതത്തിലെ അഭിഭാജ്യ ഘടകമായി മാറി. അദ്ദേഹത്തിന്റെ ഉപദേശത്തിനും, നിർദേശങ്ങൾക്കും ആളുകൾ വില കല്പിക്കാനും തുടങ്ങി.

ആരെയും നിർബന്ധിച്ചു ഒന്നും ചെയ്യുന്ന പ്രകൃതക്കാരനായിരുന്നില്ല വിയാനിയച്ചൻ. അതിനാൽ തന്നെ ആളുകൾ കാര്യങ്ങൾ വിയാനി അച്ചന്റെ മനസ്സറിഞ്ഞു ചെയ്യുന്ന മനോഭാവത്തിലേക്ക് മാറാൻ തുടങ്ങിയിരുന്നു.

സെമിനാരി പഠനകാലത്തു കാര്യങ്ങൾ ഓർത്തിരിക്കുന്നതിന് വലിയ ബുദ്ധിമുട്ട് അനുഭവപ്പെട്ടിരുന്ന വിയാനി അച്ചൻ ആർസിലെ തന്റെ അജപാലന ശുശ്രൂഷയുടെ ആരംഭ നാളുകളിൽ പ്രസംഗങ്ങൾ ഒരുങ്ങുന്നതിനായി രാത്രി കാലങ്ങളിൽ മണിക്കൂറുകൾ ചിലവഴിച്ചിരുന്നു. പക്ഷെ പറയുന്ന വാക്കുകളിലെ സത്യസന്ധതയും, വിശുദ്ധിയോടെയുള്ള അദ്ദേഹത്തിന്റെ ജീവിതവും കേൾവിക്കാരിൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു. അധിക നാൾ കഴിയുന്നതിന് മുൻപ് സമീപ പ്രദേശങ്ങളിൽ നിന്നൊക്കെ വിയാനി അച്ചന്റെ പ്രസംഗം കേൾക്കാൻ വിശ്വാസികൾ ആർസിലേക്ക് എത്തിത്തുടങ്ങി. സാവധാനം ഇടവക ജനങ്ങളുടെ സഹകരണത്തോടെ പള്ളിയും, പരിസരവും ഭംഗിയാക്കാനും, ആരാധനയ്ക്ക് സഹായിക്കും വിധം ആകർഷകമാക്കാനും അദ്ദേഹം നേതൃത്വം കൊടുത്തു. വി.കുർബാനയ്ക്കും, മറ്റു ആരാധനയ്ക്കും ഉപയോഗിക്കുന്നതിന് പുതിയ വസ്ത്രങ്ങൾ വാങ്ങുകയും, രണ്ടു ചെറിയ ചാപ്പലുകൾ നിർമിക്കുകയും ചെയ്തു. ഇതിൽ ഒന്നിലാണ് "കരുണയുടെ കസേര" എന്ന പേരിൽ പ്രസിദ്ധമായിത്തീർന്ന, ആയിരക്കണക്കിന് ആത്മാക്കൾ ദൈവാനുഗ്രഹം പ്രാപിച്ചുമടങ്ങിപ്പോയ, വിയാനി അച്ചന്റെ കുമ്പസാരക്കൂട് ഉണ്ടായിരുന്നത്.

അജപാലനപരമായ ഈ വിജയങ്ങൾ വിയാനി അച്ചനെ ഒരിക്കലും അഹങ്കാരിയാക്കിയിരുന്നില്ല. എല്ലാം ദൈവത്തിൽ ആശ്രയിച്ചു മുന്നോട്ടു പോകുന്ന പ്രകൃതമായിരുന്നു അദ്ദേഹത്തിന്റേത്. എന്നാൽ അദ്ദേഹത്തിന്റെ ഇടവക ജനത്തിന്റെ ആത്മീയ അഭിവൃദ്ധിയും, മാനസാന്തരവും ഇഷ്ടപ്പെടാതിരുന്ന അനേകരുടെ എതിർപ്പും എക്കാലവും വിയാനിക്ക് നേരിടേണ്ടതായി വന്നിട്ടുണ്ട്. തന്റെ ഇടവകയിലെയും, സമീപ പ്രദേശങ്ങളിലെയും പാവങ്ങളെ തന്റെ കൈയിലുള്ളതെല്ലാം നൽകി അദ്ദേഹം സഹായിച്ചിരുന്നു. ഒരിക്കൽ വിയാനിയച്ചനെ കാണാൻ ആർസിലെ മേയർ അദ്ദേഹത്തിന്റെ പള്ളിയിൽ എത്തി. എന്നാൽ വളരെ ക്ഷീണിച്ചവശനായ വൈദികനെ കണ്ടു അദ്ദേഹത്തിന് അത്ഭുതം തോന്നി. ഏറെ നേരത്തെ സംഭാഷണത്തിന് ശേഷം അദ്ദേഹത്തിന് മനസ്സിലായി, വിയാനി അച്ചന്റെ ദാനശീലം കാരണം അദ്ദേഹം മൂന്ന് ദിവസമായി പട്ടിണിയിലാണെന്ന്.

ആർസിലെത്തുന്ന ആർക്കും അവിടുത്തെ വികാരിയച്ചനെ തേടി എങ്ങും അലയേണ്ടുന്ന ആവശ്യമില്ലായിരുന്നു. തന്റെ ഓരോ ദിവസത്തെയും ജീവിതത്തിന്റെ നല്ലൊരു ശതമാനവും അദ്ദേഹം ദൈവാലയത്തിൽ തന്നെയാണ് ചെലവഴിച്ചിരുന്നത്. ഇനിയും ഏതെങ്കിലും കാരണവശാൽ വിയാനി അച്ചനെ അവിടെ കണ്ടെത്താൻ സാധിച്ചില്ലെങ്കിൽ ഇടവകയിലെ ഏതെങ്കിലും ഒരു ഭവനത്തിൽ അദ്ദേഹത്തെ കണ്ടെത്തുന്നതിന് ബുദ്ധിമുട്ടില്ലായിരുന്നു. തന്റെ അടുത്തേയ്ക്ക് വരാൻ മടിയുള്ളവരും, ബുദ്ധിമുട്ടുള്ളവരുമായവരുടെ അടുത്തേയ്ക്ക് അദ്ദേഹം ചെന്നിരുന്നു. ഒരിക്കൽ വിയാനിയുടെ അജപാലന മേഖലയിലെ വിജയം കണ്ടു അദ്ദേഹത്തിൽ നിന്നും നല്ല മാതൃകകൾ സ്വീകരിച്ചു തന്റെ ഇടവകയിലും ഇതൊക്കെ നടപ്പാക്കണമെന്ന ചിന്തയോടെ ഒരു കൊച്ചച്ചൻ അദ്ദേഹത്തിന്റെ അടുത്തെത്തി. തന്നാൽ കഴിയുന്നതെല്ലാം ചെയ്തു എന്നിട്ടും ഇടവകയിൽ യാതൊരു പുരോഗതിയും കാണുന്നില്ലെന്ന് പരിതപിച്ച അദ്ദേഹത്തോട് വിയാനി അച്ചൻ സൗമ്യമായി ചോദിച്ചു: "അച്ചൻ എല്ലാം ചെയ്തുവെന്ന് പറയുന്നു. അത് സത്യമാണല്ലോ? താങ്കൾ എത്ര പ്രാവശ്യം ആളുകൾക്ക് വേണ്ടി ഉപവസിക്കുകയും, അങ്ങയുടെ വസ്തുക്കൾ ദാനധർമ്മം ചെയ്യുകയും ചെയ്തു? എത്രമാത്രം പ്രാർത്ഥിച്ചു?" ഇതൊക്കെ നിസ്സാരമെന്ന് മറ്റുള്ളവർക്ക് തോന്നാമെങ്കിലും, വിയാനി അച്ചന്റെ അത്ഭുത പ്രവൃത്തികൾ ഇതൊക്കെ തന്നെ ആയിരുന്നു. ഒരു വൈദികൻ സാധാരണയായി ചെയ്യേണ്ടുന്ന കാര്യങ്ങൾ അതിന്റെ പൂർണ്ണ അർത്ഥത്തിലും, അങ്ങേയറ്റം ആത്മാർത്ഥതയിലും ചെയ്താണ് വിയാനി അച്ചൻ വിശുദ്ധനായത്. അധികം താമസ്സിയാതെ വിയാനിയച്ചൻ തങ്ങളുടെ അടുത്തയ്ക്ക് വരുന്നതിന് കാത്തു നിൽക്കാതെ വിശ്വാസികൾ അദ്ദേഹത്തെ തേടിയെത്താൻ തുടങ്ങി. ഇങ്ങനെ വിയാനിയുടെ വിശുദ്ധിയുടെ പരിമളം സമീപ പ്രദേശങ്ങളിലേക്കും വ്യാപിക്കുകയും, ആളുകൾ ധാരാളമായി ആർസിലേക്ക് ഏത്താനും തുടങ്ങി.

വിയാനിയുടെ വിശുദ്ധ ജീവിതം നിരന്തര പരീക്ഷണങ്ങൾക്കും പരദൂഷണങ്ങൾക്കും വിധേയമായിക്കൊണ്ടിരുന്നു. കൂടാതെ ശക്തമായ പൈശാചിക പ്രലോഭനങ്ങളും പീഡനങ്ങളും അദ്ദേഹത്തെ എപ്പോഴും അലട്ടുകയും ചെയ്തിരുന്നു. ഈയവസരങ്ങളിലൊന്നും തന്റെ ആത്മീയ കാര്യങ്ങളിൽ കുറവ് വരുത്തുകയോ, എന്തെങ്കിലും വ്യതിയാനം വരുത്തുകയോ ചെയ്യാതെ തന്നെ അതിനെ അദ്ദേഹം നേരിട്ടു. അപ്പോഴൊക്കെ അദ്ദേഹം പറയുമായിരുന്നു: "നമുക്ക് ഉത്തരവാദിത്തങ്ങൾ വിശ്വസ്തതയോടെയും, പരമമായ ദൈവ സ്നേഹത്തോടെയും ചെയ്യാൻ കഴിഞ്ഞാൽ, നമ്മിലൂടെ ദൈവത്തിന് ഒരുപാടു പ്രവൃത്തിക്കാൻ കഴിയും". ഏകദേശം മുപ്പത്തിമൂന്ന് വർഷത്തോളം പിശാച് മരിയ വിയാനിയെ പരാജയപ്പെടുത്താൻ പരിശ്രമിച്ചു കൊണ്ടിരുന്നു എന്നാണ് അദ്ദേഹത്തിന്റെ ജീവിചരിത്രകാരന്മാർ പറയുന്നത്. ഒരിക്കൽ അദ്ദേഹത്തിന്റെ വൈരികൾ വിയാനിയച്ചന് ഒരു ഇടവക നടത്തികൊണ്ട് പോകുന്നതിന് കഴിവില്ലെന്ന് രൂപതാബിഷപ്പിനു എഴുതുകയും,



തത്ഫലമായി ഒരു അന്വേഷണ കമ്മീഷനെ നിയോഗിക്കുകയും ചെയ്തു. എന്നാൽ കാലാന്തരത്തിൽ അദ്ദേഹത്തിന്റെ ശത്രുക്കളെല്ലാം തന്നെ പരാജയപ്പെടുകയാണുണ്ടായത്.

സാവധാനം ഈ എളിയ പുരോഹിതന്റെ പ്രശസ്തി ഗ്രാമത്തിന്റെയും, രാജ്യത്തിന്റെയും അതിർത്തികൾ കടന്ന് യൂറോപ്പിലെ മറ്റു രാജ്യങ്ങളിലും, അമേരിക്കയിലുമൊക്കെഎത്തിയിരുന്നു. അദ്ദേഹത്തിന്റെ കുമ്പസാരക്കൂടിനെ സമീപിച്ചു അനുഗ്രഹം പ്രാപിക്കാൻ സഭയിലെയും, രാജ്യത്തെയും ഉന്നത പദവിലുണ്ടായിരുന്നവരും, സാധാരണക്കാരും ധാരാളമായി എത്തിക്കൊണ്ടിരുന്നു. ഇതെല്ലം സംഭവിച്ചിരുന്നത് അവിടെ വന്നു പോയവരുടെ സാക്ഷ്യത്തിന്റെ വെളിച്ചത്തിലായിരുന്നു. വിയാനി അച്ചന് തന്റെ മുൻപിൽ മുട്ടുകുത്തി നിൽക്കുന്ന ആളിന്റെ ആത്മാവിന്റെ അവസ്ഥ ദൈവം അസാധാരണമായ വിധത്തിൽ വെളിപ്പെടുത്തിക്കൊടുത്തിരുന്നു. (വി.വിൻസെന്റ് ഫെറർ, വി. പാദ്രെ പിയോ തുടങ്ങിയവർക്ക് ഈ വരങ്ങൾ ഉണ്ടായിരുന്നു). ചിലരുടെ പറയാത്ത പാപങ്ങളെക്കുറിച്ചും, പാതി പറഞ്ഞ പാപങ്ങളെക്കുറിച്ചും അവരോടു പറഞ്ഞു അവരെക്കൊണ്ടു തന്നെ പറയിപ്പിച്ചു കുമ്പസാരിപ്പിച്ചിരുന്നു. മറ്റു ചിലപ്പോൾ കുർബാന കഴിഞ്ഞു കുമ്പസാരക്കൂട്ടിലേക്ക് പോകുന്ന വഴിക്ക് കാത്തു നിൽക്കുന്നവരുടെ ഇടയിൽ നിന്നും വിയാനി അച്ചൻ തന്നെ ചിലരെ വിളിച്ചുകൊണ്ട് പോയി പ്രത്യേകം കുമ്പസാരിപ്പിച്ചിരുന്നു. പലരുടെയും പാപത്തിനുള്ള പ്രായശ്ചിത്തം അവർക്ക് പൂർണ്ണമായും ചെയ്യാൻ സാധിക്കില്ലെന്ന് കരുതി അദ്ദേഹം തന്നെ അതേറ്റെടുത്തു പലവിധ മാർഗ്ഗങ്ങളിലൂടെ പരിഹാരമനുഷ്ഠിച്ചിരുന്നു. വിയാനിയച്ചന്റെ സന്നിധിയിൽ ഉപദേശം തേടി വരുന്നവരിൽ വൈദികരും, സന്യാസികളും, സാധാരണക്കാരും ഒക്കെ ഉണ്ടായിരുന്നു. തങ്ങൾക്ക് വലിയ ഉത്തരവാദിത്വങ്ങൾ അധികാരികൾ കഴിവിനനുസരിച്ച് നൽകുന്നില്ല എന്ന് പരാതി പറയുന്ന സമർപ്പിതരോട് അദ്ദേഹം എപ്പോഴും പറയുമായിരുന്നു: "ഇപ്പോൾ താങ്കളെ നിയമിച്ചിരിക്കുന്നിടത്ത് താങ്കൾക്ക് ചെയ്യാൻ കഴിയുന്നതിനേക്കാൾ ജോലിയാണുള്ളത്".

വിയാനിയച്ചൻ ഏകദേശം മുപ്പത് വർഷത്തോളം ദിവസേന പതിനാറു മണിക്കൂറിലധികം തുടർച്ചയായി കുമ്പസാര കൂദാശയുടെ അനുഷ്ഠാനത്തിലായിരുന്നു. ഇത് തന്നെയാണ് അദ്ദേഹം ജീവിതകാലത്ത് ചെയ്ത വലിയ അത്ഭുതങ്ങളിലൊന്ന്. യേശുവിന്റെ കരുണ അളവില്ലാതെ മറ്റുള്ളവരിലേക്ക് ചൊരിഞ്ഞപ്പോഴും, തന്നോട് തന്നെ വളരെ കർക്കശ്യത്തോടെയാണ് അദ്ദേഹം പെരുമാറിയിരുന്നത്. സ്വതവേ കൃശഗാത്രനും, അനാരോഗ്യവാനുമായിരുന്ന വിയാനി അച്ചനെ അദ്ദേഹത്തിന്റെ വിശ്രമമില്ലാത്ത ജോലിയും, പരിത്യാഗപ്രവൃത്തികളും കൂടുതൽ ക്ഷീണിതനാക്കി.

തന്റെ ആരോഗ്യം മുഴുവൻ തന്റെ ജനത്തിന് വേണ്ടി നൽകിയെന്നും, അതിനാൽ ദൈവസന്നിധിയിലേക്ക് തനിക്ക് പോകാനുള്ള സമയം അടുത്തിരിക്കുന്നുവെന്നും വിയാനി അച്ചന് മനസിലായി തുടങ്ങിയിരുന്നു. തന്റെ ആരോഗ്യം

ക്ഷയിച്ചുകൊണ്ടിരുന്നപ്പോഴും അദ്ദേഹം തന്റെ അജപാലന ശുശ്രൂഷകൾ പതിവുപോലെ തുടർന്നു. എന്നാൽ 1859 ജൂലൈ 29 ആയപ്പോഴേക്കും അദ്ദേഹം പൂർണ്ണമായും കിടപ്പിലായിരുന്നു. മരണാസന്നനായ വിയാനി അച്ചന്റെ രോഗസൗഖ്യത്തിനായി ഇടവക മുഴുവൻ പ്രാർത്ഥിക്കുമ്പോഴും, അദ്ദേഹം അന്ത്യകൂദാശ സ്വീകരിച്ചു നല്ല മരണത്തിന് വേണ്ടി ഒരുങ്ങുകയായിരുന്നു. ഈ സമയത്ത് അദ്ദേഹത്തിന്റെ രൂപതാ ബിഷപ്പ് തന്റെ വിശുദ്ധനായ ആർസിലെ വികാരിയച്ചനെ കാണാനെത്തുകയും, മരണക്കിടക്കയിൽ അദ്ദേഹത്തെ ആശീർവദിക്കുകയും ചെയ്തത് വിയാനിക്ക് വലിയ ആശ്വാസം നൽകി. 1859 ഓഗസ്റ്റ് നാലാം തീയതി രാവിലെ രണ്ടു മണിക്ക് അദ്ദേഹത്തിന്റെ സഹവികാരി മരണാസന്നർക്ക് വേണ്ടിയുള്ള പ്രാർത്ഥന വിയാനി അച്ചന്റെ അരികിൽ നിന്ന് ചൊല്ലുന്ന സമയത്ത് ഈ വിശുദ്ധ വൈദികന്റെ ആത്മാവ് നിത്യസമ്മാനത്തിനായി ദൈവ സന്നിധിയിലേക്ക് കടന്നുപോയി. അപ്പോൾ അദ്ദേഹത്തിന് എഴുപത്തിമൂന്ന് വയസ്സായിരുന്നു.

ഫ്രാൻസിൽ അക്കാലത്ത് വളരെ വിരളമായി സംഭവിക്കുന്ന ഒന്നായിരുന്നു ഒരു വൈദികന്റെ സംസ്കാര ശുശ്രൂഷകളിൽ മുന്നൂറു വൈദികരും ആറായിരത്തിലധികം വിശ്വാസികളും സംബന്ധിക്കുകയെന്നത്. തങ്ങൾ ഒരു വിശുദ്ധന്റെ സ്വർഗ്ഗയാത്രയിൽ സംബന്ധിക്കുന്നുവെന്ന് അവിടെ വന്നവർക്കെല്ലാം അന്നേ തോന്നിയിരുന്നിരിക്കണം. വിയാനിയുടെ മരണത്തിന്റെ നാല്പത്തഞ്ചു വർഷം തികയുന്നതിന് മുൻപ് തന്നെ 1904–ൽ പീയൂസ് പത്താം മാർപ്പാപ്പ അദ്ദേഹത്തെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിക്കുകയും 1925 മെയ് മുപ്പത്തൊന്നാം തീയതി പീയൂസ് പതിനൊന്നാമൻ മാർപ്പാപ്പ ജോൺ മരിയ വിയാനിയെ വിശുദ്ധരുടെ ഗണത്തിലേക്ക് ഉയർത്തുകയും ചെയ്തു.





വിശുദ്ധ ജോൺ മരിയ വിയാനിയെ അടക്കം ചെയ്തിരിക്കുന്ന ആർസിലെ ബസിലിക്കയും മറ്റും സന്ദർശിക്കുന്നതിനായി ഓരോ വർഷവും അഞ്ചു ലക്ഷത്തിലധികം തീർത്ഥാടകരാണ് എത്തുന്നത്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് പ്രാർത്ഥിക്കുന്നതിനും, വിശുദ്ധന്റെ മാദ്ധ്യസ്ഥതയിൽ അനുഗ്രഹം പ്രാപിക്കുന്നതിനുമായി എത്തുന്നതിൽ നല്ലൊരു പങ്കും വൈദികരാണെന്നുള്ളതാണ് ഇവിടുത്തെ പ്രത്യേകത. ഈ വിശുദ്ധ വൈദികന്റെ സ്വർഗ്ഗപ്രവേശനത്തിന്റെ നൂറാം വാർഷികം ആഘോഷിച്ചപ്പോൾ "നമ്മുടെ പൗരോഹിത്യത്തിന്റെ ആരംഭം മുതൽ" (Sacerdotii nostri primordia) എന്ന പേരിൽ വി.ജോൺ ഇരുപത്തിമൂന്നാം മാർപ്പാപ്പ ഒരു ചാക്രിക ലേഖനം പ്രസിദ്ധീകരിച്ചു. അതിനും അൻപതാണ്ടുകൾക്ക് ശേഷം വി.വിയാനിയുടെ നൂറ്റമ്പതാം ചരമവാർഷികത്തിൽ ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പ 2009 ജൂൺ 19 മുതൽ ഒരുവർഷക്കാലം വൈദിക വർഷമായി സഭ മുഴുവൻ ആഘോഷിക്കുന്നതിന് ആഹ്വാനം ചെയ്തു. 1986–ൽ വിശുദ്ധ വിയാനിയുടെ ഇരുന്നൂറാം ജന്മവാർഷികം ആർസിൽ വച്ച് ആഘോഷിച്ച അവസരത്തിൽ വി.ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ അവിടെയെത്തി ഇപ്രകാരം പറഞ്ഞു: "വി.ജോൺ മരിയ വിയാനി തന്റെ വലിയ ഉത്തരവാദിത്വത്തെക്കുറിച്ച് ബോദ്ധ്യമുണ്ടായിരുന്ന അസാധാരണ അജപാലകനാണ്. ഇന്ന് പൗരോഹിത്യത്തിലേക്ക് വിളിക്കപ്പെട്ടിരിക്കുന്നവർക്കെല്ലാം അദ്ദേഹത്തിന്റെ ജീവിതം ധൈര്യത്തിന്റെ അടയാളവും ദൈവീക കൃപസ്വായത്ത



# ഏദനിലേക്ക്

ഷാജു തേക്കിൻകാട്ടിൽ

ഗുരുവരുന്നു,
ചാരത്തിരിക്കുവാൻ !
വഴിയോരത്തെറിഞ്ഞ ദുരിത
ഭാണ്ഡത്തിന്റെ കെട്ടൊന്നഴിക്കുവാൻ !
ഗുരുവരുന്നൊറ്റുകാരന്റെ
തോളിൽ
തല വെച്ച്,
ഒറ്റിയിട്ടും ഗതിയറ്റ് കേഴുന്ന ആർത്തി കെടുത്തുവാൻ !
ഗുരുവരുന്നു
താരശോഭയില്ലാതെ
ഉപ്പുതൂണിൽ തളച്ചവർക്കിത്തിരി
ജീവിതാർത്ഥം പകർന്നീടുവാൻ!
തന്നിലേക്കിറങ്ങി ച്ചുരുങ്ങുന്ന കൂനിന്
നേർക്കാഴ്ച കാട്ടുവാൻ!
ഇരുട്ടിലലയുന്ന കണ്ണിലിത്തിരി വെളിച്ചം
പുരട്ടുവാൻ!
അത്തി വൃക്ഷക്കൊമ്പിലെ
വിദൂരക്കാഴ്ചയെ
സർവ്വം ത്യജിക്കുന്ന
സ്വർഗസൗഭഗം തീർക്കുവാൻ !
ശൂന്യമാം കൽഭരണി
ഔഷധക്കൂട്ടാക്കി
പരിഹാസച്ചുഴലി കെടുത്തുവാൻ !

ആദമേ എന്നൊരു
വിളിയാൽ ഓടിയൊളിക്കും
മാനമേ ,
കാണുക കൈകാൽമുറിഞ്ഞ്
വിലാപ്പുറംപ്പൊട്ടി,
ശിരസിൽ നിണ മുദ്രയാൽ കിരീടം ചാർത്തി ,
കുഴയുന്ന നേരം
ക്ഷമിക്കെന്നരുളുന്ന
വേദാന്തപ്പൊരുളാം
ഗുരുവിനെ.....!
ഈ കാട് മാറ്റി
ഈ ശൂന്യമാം ഇരുട്ടിന്റെ
കണ്ണു കുത്തി
ഒരു സ്വർഗം തീർക്കുവാൻ ചാരത്തണയുന്നവൻ ...!
വചനമായ്, മാംസമായ്
എത്തുന്ന ഗുരുവേ
ആദ്യപാഠത്തിൽ നീ തീർത്ത ഏടുകൾ!
കാണാമറയത്താരോ എറിഞ്ഞ
ഏദന്റെ
ആദ്യ പാഠം!
ഉടച്ചൊന്നു വർക്കുമോ?
സ്നേഹ കീർത്തനം
ആദ്യക്ഷരക്കൂട്ടായ്
ഉയരട്ടെ ചുറ്റിലും!




## MAR BASELIOS COLLEGE OF ENGINEERING AND TECHNOLOGY

**(Approved by the AICTE and Affiliated to APJ Abdul Kalam Technological University.)**

*The only Self-Financing Engineering College accredited by NAAC with 'A' Grade (CGPA-3.13) and all Programmes accredited by NBA National Board of Accreditation- (Tier -II)*

### Programmes Offered

**B.Tech**

| Sl. No | Branch |
|---|---|
| 1. | Civil Engineering |
| 2. | Computer Science and Engineering |
| 3. | Electrical and Electronics Engineering |
| 4. | Electronics and Communication Engineering |
| 5. | Mechanical Engineering |

**M.Tech**

| Sl. No | Branch |
|---|---|
| 1. | Civil - Structural Engineering |
| 2. | Computer Science and Engineering |
| 3. | Electrical - Control System |
| 4. | Electrical - Power Control Drives |
| 5. | Electronics - Signal Procesing |
| 6. | Electronics - Telecommunication Engineering |
| 7. | Mechanical - Mechine Design |

